സലഫി ജുമാമസ്ജിദ്, ഇടപ്പള്ളി

മാനുഷചരിത്രം കണ്ടതിൽ
ഏറ്റവും വലിയ മാനവികതയുടെ
മഹാവിപ്ലവം

# സക്കാത്ത്

നിങ്ങൾ
സക്കാത്തുകൊടുത്തുവൊ?

ഇസ്ലാമിന്റെ അടിസ്ഥാന സ്തംഭങ്ങളിൽ മൂന്നാമത്തേതാണ് സക്കാത്ത്. ഖുർആനിലെ എൺപത്തിരണ്ടു സൂക്തങ്ങളിൽ നമസ്ക്കാരത്തോടൊപ്പമാണ് ഇത് പരാമർശിക്കപ്പെട്ടിരിക്കുന്നത് എന്നതിൽ നിന്നുതന്നെ സക്കാത്തിന്റെ പ്രാധാന്യം വ്യക്തമാവുന്നുണ്ട്.

സക്കാത്ത് എന്ന അറബി പദത്തിന് ശുദ്ധീകരണമെന്നും വളർച്ചയെന്നും അർത്ഥമുണ്ട്. സമ്പന്നർ തങ്ങളുടെ സ്വത്തിലെ പാവപ്പെട്ടവരുടെ അവകാശമായ സക്കാത്ത് കൊടുത്തു വീട്ടുമ്പോൾ മാത്രമേ അവരുടെ സ്വത്ത് ശുദ്ധീകരിക്കപ്പെടുകയുള്ളൂ. അങ്ങനെ ശുദ്ധീകരിക്കപ്പെട്ട സമ്പത്തിൽ അല്ലാഹുവിന്റെ അനുഗ്രഹമുണ്ടാവുകയും അതു നൽകുന്നവനെ അത്മീയമായി വളർത്തി സ്വർഗപ്രവേശനത്തിന് അർഹമാക്കുകയുമാണ് സക്കാത്ത് ചെയ്യുന്നത്.

അല്ലാഹു പറയുന്നു: "ജനങ്ങളുടെ സ്വത്തുകളിലൂടെ വളർച്ച നേടുവാനായി നിങ്ങൾ വല്ലതും പലിശയ്ക്കു കൊടുക്കുന്ന പക്ഷം അല്ലാഹുവിങ്കൽ അത് വളരുകയില്ല. അല്ലാഹുവിന്റെ പ്രീതി ലക്ഷ്യമാക്കിക്കൊണ്ട് നിങ്ങൾ വല്ലതും സക്കാത്തായി നൽകുന്ന പക്ഷം അങ്ങനെ ചെയ്യുന്നവരത്രെ ഇരട്ടി സമ്പാദിക്കുന്നവർ." (ഖുർആൻ 30:39)

**സക്കാത്ത് നൽകുന്നവരാണ് മുസ്ലീം:**

"നമസ്ക്കാരം മുറപോലെ നിർവ്വഹിക്കുകയും, സക്കാത്ത് നൽകുകയും, പരലോകത്തിൽ ദൃഢമായി വിശ്വസിക്കുകയും ചെയ്യുന്ന സത്യവിശ്വാസികൾക്ക് മാർഗദർശനവും സന്തോഷ വാർത്തയുമത്രെ അത്." (ഖുർആൻ 27:2, 3)

"തങ്ങളുടെ നമസ്ക്കാരത്തിൽ ഭക്തിയുള്ള വരും, അനാവശ്യകാര്യത്തിൽ നിന്ന് തിരിഞ്ഞുകളയു ന്നവരും, സക്കാത്ത് നിർവ്വഹിക്കുന്നവരുമായ വിശ്വാസി കൾ വിജയം പ്രാപിച്ചിരിക്കുന്നു." (ഖുർആൻ 23:1–4)

"സക്കാത്ത് നൽകാത്തവരും പരലോകത്തിൽ വിശ്വാസമില്ലാത്തവരുമായ ബഹുദൈവാരാധകർ ക്കാ കുന്നു നാശം." (ഖുർആൻ 41:6)

"എന്നാൽ അവർ പശ്ചാത്തപിക്കുകയും, നമസ്ക്കാരം മുറപോലെ നിർവ്വഹിക്കുകയും, സക്കാത്ത് നൽകുകയും ചെയ്യുന്നപക്ഷം അവർ മതത്തിൽ നിങ്ങ ളുടെ സഹോദരങ്ങളാകുന്നു." (ഖുർആൻ 9:11)

**സക്കാത്ത് നൽകുന്നവർക്കാണ് സ്വർഗം:**

"തീർച്ചയായും സൂക്ഷ്മത പാലിക്കുന്നവർ സ്വർഗത്തോപ്പുകളിലും അരുവികളിലുമായിരിക്കും.

അവർക്ക് അവരുടെ രക്ഷിതാവ് നൽകിയത് ഏറ്റുവാങ്ങിക്കൊണ്ട്, തീർച്ചയായും അവർ അതിനു മുമ്പ് സദ്വൃത്തരായിരുന്നു. രാത്രിയിൽ നിന്ന് അല്പഭാഗമേ അവർ ഉറങ്ങാറുണ്ടായിരുന്നുള്ളൂ. രാത്രിയുടെ അന്ത്യവേളകളിൽ അവർ പാപമോചനം തേടുന്നവരായിരുന്നു. അവരുടെ സ്വത്തുകളിലാകട്ടെ ചോദിക്കുന്നവനും (ഉപജീവനം) തടയപ്പെട്ടവനും ഒരു അവകാശമുണ്ടായിരിക്കുകയും ചെയ്യും." (ഖുർആൻ 51:15–19)

**സക്കാത്ത് നൽകാത്തവർക്ക് നരകം:**

"അവർ (കുറ്റവാളികൾ) മറുപടി പറയും ഞങ്ങൾ നമസ്ക്കരിക്കുന്നവരുടെ കൂട്ടത്തിലായില്ല. ഞങ്ങൾ അഗതിക്ക് ആഹാരം നൽകുമായിരുന്നില്ല." (ഖുർആൻ 74:43, 33)

"സ്വർണ്ണവും വെള്ളിയും നിക്ഷേപമാക്കി വെയ്ക്കുകയും, അല്ലാഹുവിന്റെ മാർഗ്ഗത്തിൽ അത് ചെലവഴിക്കാതിരിക്കുകയും ചെലവഴിക്കാതിരിക്കുകയും ചെയ്യുന്നവരാരോ അവർക്ക് വേദനയേറിയ ശിക്ഷയെപ്പറ്റി സന്തോഷവാർത്തയറിയിക്കുക. നരകാഗ്നിയിൽവെച്ച് അവ ചുട്ടുപഴുപ്പിക്കപ്പെടുകയും എന്നിട്ടതുകൊണ്ട് അവരുടെ നെറ്റികളിലും പാർശ്വങ്ങളിലും മുതുകുകളിലും ചുവടുവെയ്ക്കപ്പെടുകയും

ചെയ്യുന്ന ദിവസം (അവരോട് പറയപ്പെടും): 'നിങ്ങൾ നിങ്ങൾക്കു വേണ്ടിതന്നെ നിക്ഷേപിച്ചുവച്ച താണിത്. അതിനാൽ നിങ്ങൾ നിക്ഷേപിച്ചുവെച്ചിരുന്നത് നിങ്ങൾ ആസ്വദിച്ചുകൊള്ളുക." (ഖുർആൻ 9;34-35)

റസൂൽ (സ) അരുളി: "ഏതൊരു നിക്ഷേപകൻ തന്റെ നിക്ഷേപത്തിനു സകാത്തു നൽകാതിരിക്കു ന്നുവോ ആ നിക്ഷേപം നരകാഗ്നിയിൽ ഇട്ടു പഴുപ്പിച്ച പലകകളാക്കി അവ കൊണ്ട് അവന്റെ ഇരുപാർശ്വ ങ്ങളും നെറ്റിയും ചൂടുവെക്കാതിരിക്കുകയില്ല. അങ്ങനെ അമ്പതിനായിരം വർഷം ദൈർഘ്യമുള്ള ഒരു ദിവസ ത്തിൽ അല്ലാഹു അടിമകൾക്കിടയിൽ തീരുമാനം കല്പിക്കുന്നതുവരെ അത് തുടരും. അനന്തരം സ്വർഗ്ഗ ത്തിലേക്കോ നരകത്തിലേക്കോ ഉള്ള തന്റെ മാർഗ്ഗം അവനു കാണിക്കപ്പെടുന്നതാണ്." (ബുഖാരി)

തിരുമേനി (സ) പറഞ്ഞു: "അല്ലാഹു ആർക്കെ ങ്കിലും ധനം നൽകിയശേഷം അവൻ അതിന്റെ സക്കാത്ത് നൽകാതിരിക്കയാണെങ്കിൽ, അല്ലാഹു അന്ത്യദിനത്തിൽ അവനുവേണ്ടി ഉഗ്രവിഷമുള്ള, രണ്ടു കറുത്ത പുള്ളികളുള്ള, മിനുമിനുത്ത ഒരുഗ്ര സർപ്പത്തെ നിയോഗിക്കും. അതവന്റെ പിരടിയിൽ ചുറ്റി താടി യെല്ലുകൾ ഉയർത്തികൊണ്ടു പറയും: ഞാനാണ് നിന്റെ

നിക്ഷേപം. പിന്നെ തിരുമേനി (സ) ഖുർആനിൽ നിന്ന് ലുബ്ധ് കാണിക്കുന്നവർ അതവർക്ക് ഗുണകര മായിരിക്കുമെന്ന് വിചാരിക്കേണ്ട. മറിച്ച് അവർക്ക് ദോഷ കരമാണത്. പുനരുത്ഥാന നാളിൽ അവർ ലുബ്ധ് കാണിച്ച് സമ്പത്ത് അവരുടെ കഴുത്തിൽ വടമായി ചാർത്തപ്പെടും." (ബുഖാരി)

**സക്കാത്ത് നൽകാതിരുന്നാൽ ഭൂമിയിലും ശിക്ഷ:**

റസൂൽ (സ) അരുളി: "ഒരു ജനത തങ്ങളുടെ സമ്പത്തിന്റെ സക്കാത്ത് നൽകാതിരുന്നാൽ അവർക്ക് മഴ തടസപ്പെടാതിരിക്കുകയില്ല. നാൽക്കാലികൾ ഇല്ലെ ങ്കിൽ അവർക്ക് മഴ ലഭിക്കുക തന്നെയില്ല." (ഇബ്നു മാജ)

**ധനികന്റെ ഔദാര്യമല്ല:**
**ദരിദ്രന്റെ അവകാശമാണ് സക്കാത്ത്:**

"തങ്ങളുടെ സ്വത്തുക്കളിൽ ചോദിച്ചു വരുന്ന വനും ഉപജീവനമാർഗ്ഗം തടയപ്പെട്ടവനും നിർണ്ണിതമായ അവകാശം നല്കുന്നവരുമാണ് വിശ്വാസികൾ." (ഖുർആൻ 70:24, 25)

അവരുടെ സ്വത്തുക്കളിലാകട്ടെ ചോദിക്കുന്ന വനും (ഉപജീവനം) തടയപ്പെട്ടവനും അവകാശമുണ്ടാ യിരിക്കുകയും ചെയ്യും." (ഖുർആൻ 51:19)

**സക്കാത്ത്; സ്വത്തിന്റെ നിബന്ധനകൾ:**

1. സ്വന്തം സ്വത്തിലോ സ്വയം കൈകാര്യം ചെയ്യാൻ അവകാശമുള്ള സ്വത്തിലോ മാത്രമെ സാക്കാത്ത് നിർബന്ധമുള്ളൂ.

2. വികസിതമോ വികസനക്ഷമമോ ആയ സ്വത്തിനാണ് സക്കാത്ത് നൽകേണ്ടത്.

3. അടിസ്ഥാനാവശ്യങ്ങൾ കിഴിച്ച് ബാക്കിയുള്ള സ്വത്തിനാണ് സക്കാത്ത് കണക്കാക്കേണ്ടത്.

4. അടിസ്ഥാനാവശ്യങ്ങൾ കിഴിച്ച് ബാക്കിയുള്ള സ്വത്ത് ഒരു നിശ്ചിത പരിധി കഴിഞ്ഞാലാണ് സക്കാത്ത് നിർബന്ധമാവുക. ഈ പരിധിക്കാണ് നിസ്വാബ് എന്നു പറയുന്നത്.

5) കാർഷികോൽപന്നങ്ങൾക്ക് വിളവെടുപ്പ് സമയത്തും നിധികൾക്ക് അത് ലഭിക്കുമ്പോഴും നാണയ സമ്പത്തിന് വർഷം പൂർത്തിയാകുമ്പോഴുമാണ് സക്കാത്ത് നൽകേണ്ടത്.

**എത്ര സക്കാത്ത് കൊടുക്കണം/**

"അഞ്ചു വസ്ഖിൽ (600 കിലോഗ്രാം) താഴെയുള്ള ധാന്യങ്ങൾക്ക് സ്വദഖയില്ല. അഞ്ചിൽ താഴെ ഒട്ടകത്തിനും സ്വദഖയില്ല. അഞ്ച് ഊഖിയയിൽ

(200 ദിർഹം) താഴെ വെള്ളിക്കും സ്വദഖയില്ല.”
(അഹ്മദ്, അബൂദാവൂദ്)

1. **നാണയസമ്പത്ത്:**

അടിസ്ഥാനാവശ്യങ്ങൾ കിഴിച്ച് അഞ്ച് ഊഖിയ വെള്ളിയുടെ വിലക്ക് തത്തുല്യമായ തുക വർഷാന്തം ബാക്കിയാകുന്നുണ്ടെങ്കിൽ അതിന്ന് സക്കാത്ത് നിർബന്ധമാണ്. അഞ്ച് ഊഖിയയെന്നാൽ ഇരുന്നൂറ് ദിർഹമാണ്. അഥവാ 590 ഗ്രാം. ഇത്രയും വെള്ളിക്ക് ഇപ്പോൾ 44250/- രൂപ വിലവരും. അത്രയും സംഖ്യ ഒരു വർഷത്തിൽ ബാക്കിയാവുന്നുണ്ടെങ്കിൽ അതിന്ന് രണ്ടരശതമാനം സക്കാത്ത് നൽകണം.

a) **കച്ചവടം:** കച്ചവടത്തിനുപയോഗിക്കുന്ന ചരക്കുകളുടെ മൂല്യത്തിനാണ് സക്കാത്ത്. കച്ചവടക്കാരന് കിട്ടാനുള്ള (കിട്ടുമെന്നുറപ്പുള്ള) തുക ചരക്കിന്റെ മൂല്യത്തോടൊപ്പം കൂട്ടുകയും കൊടുക്കാനുള്ളത് കിഴിക്കുകയും ചെയ്തശേഷമുള്ള മൂല്യത്തിനാണ് സക്കാത്ത് നല്കേണ്ടത്. സ്റ്റോക്കുള്ള ചരക്കിന്റെ മൂല്യവും കിട്ടാനുള്ള തുകയും കൂട്ടി കൊടുക്കാനുള്ളത് കിഴിച്ച് ഒരു ലക്ഷം രൂപയുണ്ടെങ്കിൽ 2500/- രൂപ സക്കാത്ത് നൽകണം.

b) **ശമ്പളം:** ഒരു വർഷത്തിൽ ലഭിക്കുന്ന ശമ്പളത്തിൽനിന്ന് അടിസ്ഥാനാവശ്യങ്ങൾ കിഴിച്ച് ബാക്കിയാകുന്ന തുക നിസ്വാബ് എത്തിയിട്ടുണ്ടെങ്കിൽ അതിന്റെ രണ്ടരശതമാനം സക്കാത്ത് നൽകണം. അയ്യായിരം രൂപ മാസാന്തം ശമ്പളം ലഭിക്കുന്ന ഒരാളുടെ ഭക്ഷണം, പാർപ്പിടം, യാത്ര, വസ്ത്രം, ചികിത്സ, മക്കളുടെ വിദ്യാഭ്യാസം തുടങ്ങിയ അടിസ്ഥാനാവശ്യങ്ങൾക്ക് 4200/- രൂപ ചിലവാകുന്നുണ്ടെങ്കിൽ ഒരു വർഷം അയാൾക്ക് മിച്ചം വരുന്നത് 9600/- രൂപയാണ്. ഇതിന്റെ രണ്ടരശതമാനം അഥവാ 242/ രൂപ സക്കാത്ത് നൽകണം.

c) **ആഭരണം :** ധരിക്കുന്ന ആഭരണങ്ങൾക്ക് സക്കാത്താണോയെന്ന കാര്യത്തിൽ പണ്ഡിതന്മാർക്ക് അഭിപ്രായ വ്യത്യാസമുണ്ട്. അത് എന്തായിരുന്നാലും കേരളീയരെ സംബന്ധിച്ചിടത്തോളം ഒരു സ്വത്തായി പരിഗണിക്കുന്നവയാണ് ആഭരണങ്ങൾ. ഇരുപതുപവൻ സ്വർണ്ണാഭരണങ്ങളുള്ളയാൾ അര പവൻ സക്കാത്ത് നൽകണം.

d) **റിയൽ എസ്റ്റേറ്റ് :** കാർഷികഭൂമിക്ക് സക്കാത്തില്ല. എന്നാൽ റിയൽ എസ്റ്റേറ്റ് കച്ചവടത്തിൽ ഭൂമി ഒരു കച്ചവട വസ്തുവാണ്. പ്രസ്തുത കച്ചവടം നട

ത്തുന്നവർ ഒരു വർഷം തികയുമ്പോൾ എത്ര ഭൂമി കൈവശമുണ്ടോ അതിന് അപ്പോഴുള്ള മാർക്കറ്റ് വില കണക്കാക്കി അതിന്റെ രണ്ടരശതമാനം സക്കാത്ത് കൊടുക്കണം.

**e) ഷെയർ:** ഒരു വർഷം പൂർത്തിയായ ഷെയറുകൾ എത്രയുണ്ടോ അതിന് നിലവിലുള്ള മൂല്യത്തിന്റെ രണ്ടരശതമാനമാണ് സക്കാത്ത് കൊടുക്കേണ്ടത്.

**2. കാർഷികസമ്പത്ത്:**

അഞ്ച് വസ്ഖാണ് കാർഷികവിളകളുടെ നിസ്വാബ്. ഒരു വസ്ക്വ 60 സ്വാഅ് ആണ്. ഒരു സ്വാഅ് ഏകദേശം രണ്ടു കിലോഗ്രാമാണ്. അഥവാ അറുനൂറ് കിലോഗ്രാം ധാന്യം വിളയുന്നുണ്ടെങ്കിൽ സക്കാത്ത് നിർബന്ധമാണ്. കാർഷികസമ്പത്തിന് ഉൽപന്നത്തിന്റെ പത്ത് ശതമാനമാണ് സക്കാത്ത്. കഠിനാധ്വാനം ചെയ്ത് ജലസേചനം ചെയ്യുന്നു കൃഷിയാണെങ്കിൽ അഞ്ച് ശതമാനം സക്കാത്ത് നൽകിയാൽ മതി.

a) **കാർഷിക വിളകൾ :** നമ്മുടെ പ്രധാനപ്പെട്ട കൃഷിനെല്ലാണല്ലോ. അറുന്നൂറ് കിലോഗ്രാം അരി ലഭിക്കുവാനാവശ്യമായ നെല്ല് കൃഷി ചെയ്യുന്നു എങ്കിൽ അതിന്റെ പത്ത് ശതമാനം സക്കാത്ത് നൽകണം. അറുന്നൂറ് കിലോഗ്രാം അരിയ്ക്ക് ഇപ്പോൾ ശരാശരി

21600/- രൂപ വിലവരും. ഈ തുകയുടെ ഏത് കാർഷിക വിളവുകളുണ്ടാവുകയാണെങ്കിലും അതിന്റെ പത്തുശതമാനം സക്കാത്ത് കൊടുക്കണം.

**b) തേൻ, പാൽ, മുട്ട, മത്സ്യ, പട്ടുനൂൽ, റബർ** ഇവയ്ക്കെല്ലാം കാർഷികവിളയുടെ അതേ രൂപത്തിൽ സക്കാത്ത് കണക്കാക്കണമെന്നാണ് പണ്ഡിതാഭിപ്രായം. ഇവയിലേതെങ്കിലും 21600/- രൂപയ്ക്കുമേൽ ഒരു വർഷം ഉത്പാദിപ്പിക്കുന്നുണ്ടെങ്കിൽ ഇവയിൽനിന്ന് ലഭിക്കുന്ന അറ്റാദായത്തിന്റെ പത്തുശതമാനം സക്കാത്ത് നൽകണം. ഒരു റബർ കർഷകൻ ഈ വർഷം ഒരു ലക്ഷം രൂപയുടെ പാൽ ഉൽപാദിപ്പിച്ചിട്ടുണ്ടെങ്കിൽ, ഇവയിൽനിന്ന് ലഭിക്കുന്ന അറ്റാദായത്തിന്റെ പത്തുശതമാനം സക്കാത്ത് നൽകണം. ഒരു റബ്ബർ കർഷകൻ ഈ വർഷം ഒരു ലക്ഷം രൂപയുടെ പാൽ ഉൽപാദിപ്പിച്ചിട്ടുണ്ടെങ്കിൽ, (അതിന് വേണ്ടിവരുന്ന ചിലവ് 20000/- രൂപയുമാണെങ്കിൽ) 80,000/- രൂപയുടെ പത്തുശതമാനം അഥവാ 8000/- രൂപ സക്കാത്ത് നൽകണം.

**d) വാടകകെട്ടിടങ്ങൾ: വാടകവസ്തുക്കൾ etc.**

വാടകക്കെട്ടിടങ്ങളെയും മറ്റു വാടകവസ്തുക്കളേയും കാർഷിക സമ്പത്തുമായി താരതമ്യം ചെയ്താണ് സക്കാത്ത് കണക്കാക്കുന്നത്. ഒരു വർഷം 6500/-

രൂപയ്ക്കു മേൽ വാടക ലഭിക്കുന്നയാൾ അറ്റാദായ ത്തിന്റെ പത്തുശതമാനം സക്കാത്ത് കൊടുക്കണം. ഒരു ലക്ഷം രൂപ കഴിഞ്ഞ വർഷം വാടകയിനത്തിൽ ലഭിച്ചിട്ടുണ്ടെങ്കിൽ (അറ്റകുറ്റപണികൾക്ക് 20,000/- രൂപ ചിലവ് വന്നിട്ടുമുണ്ടെങ്കിൽ) 80,000/- രൂപയുടെ പത്തു ശതമാനം അഥവാ 8000/- രൂപയാണ് അയാൾ സക്കാത്ത് നൽകേണ്ടത്.

**d) ഫാക്ടറികൾ:** വ്യവസായ സ്ഥാപനങ്ങളിൽ നിന്ന് ഒരു വർഷം ഉൽപ്പാദിപ്പിക്കുന്ന വസ്തുക്കളിൽ നിന്നുള്ള അറ്റാദായത്തിന്റെ പത്തുശതമാനമാണ് സക്കാത്ത് നൽകേണ്ടത്. ഒരു ലക്ഷം രൂപയുടെ വസ്തു ക്കൾ ഉൽപ്പാദിപ്പിക്കാൻ 30,000/- രൂപയുടെ ചിലവുവ ന്നുവെങ്കിൽ 70,000/- രൂപയുടെ പത്തു ശതമാനം അഥവാ 7000/- രൂപ അയാൾ സക്കാത്ത് നൽകണം.

3. **കാലി സമ്പത്ത്:** കേരളീയരെ സംബന്ധിച്ചിട ത്തോളം കാലിവളർത്തൽ ഒരു പ്രധാന വരുമാന മാർഗ്ഗ മല്ല. എങ്കിലും ഈവിഷയകരമായി വന്ന പ്രധാനപ്പെട്ട ഒരു ഹദീഥിൽ നിന്നുതന്നെ കാലിസമ്പത്തിന്റെ സക്കാ ത്തിനെക്കുറിച്ച് കൃത്യമായ വിവരം നമുക്ക് ലഭിക്കും.

ഒട്ടകത്തിന് 24 എണ്ണം വരെ അഞ്ചെണ്ണത്തിന് ഒരാട് എന്ന തോതിൽ നൽകണം. ഇരുപത്തിയഞ്ചു

തികഞ്ഞാൽ മുപ്പത്തിയഞ്ചുവരെ ഒരു വയസ്സായ ഒട്ടക കുട്ടിയും മുപ്പത്തി ആറുമുതൽ നാൽപ്പത്തിയഞ്ചു വരെയുള്ള ഒട്ടകങ്ങൾക്ക് രണ്ടു വയസ്സായ ഒരു കുട്ടിയും നാൽപത്തിയാറു മുതൽ അറുപതുവരെ മൂന്നുവയസ്സുള്ള ഒരൊട്ടകവും അറുപത്തിയൊന്നു മുതൽ എഴുപത്തിയഞ്ചുവരെ നാലുവയസ്സുള്ള ഒരൊട്ടകവും എഴുപത്തിയാറു മുതൽ തൊണ്ണൂറു വരെ രണ്ടു വയസ്സുള്ള രണ്ടൊട്ടകവും തൊണ്ണൂറ്റി ഒന്നുമുതൽ നൂറ്റി ഇരുപതു വരെ മൂന്ന് വയസ്സുള്ള രണ്ട് ഒട്ടകവും സക്കാത്തായി നൽകണം. നൂറ്റി ഇരുപതിനുമേൽ ഓരോ അമ്പതിനും മൂന്നുവയസ്സായ ഒരൊട്ടകം എന്നതോതിലോ ഓരോ നാൽപതിനും രണ്ടുവയസ്സായ ഒരൊട്ടകം എന്ന തോതിലോ നൽകണം. നാല് ഒട്ടകം മാത്രമുള്ള ഒരാൾക്ക് സക്കാത്ത് നിർബന്ധമില്ല. അഞ്ച് ഉണ്ടെങ്കിൽ ഒരാട് നൽകണം. മേഞ്ഞു നടക്കുന്ന ആടുകൾക്ക് ഒരാൾക്ക് നാൽപത് എണ്ണമുണ്ടെങ്കിൽ ഒരാട് സക്കാത്തായി നൽകണം. 120 വരെ അതുമതി. 121 മുതൽ 200 വരെ രണ്ട് ആടും 300നും മേൽ ഓരോ നൂറിനും ഒരു ആട് എന്ന തോതിലും സക്കാത്ത് നൽകണം. ഒരാൾക്ക് 39 ആടുകളേ ഉള്ളൂവെങ്കിൽ സക്കാത്ത് നിർബന്ധമില്ല. അയാൾക്ക് ഇഷ്ടമുണ്ടെങ്കിൽ കൊടുക്കാം (ബുഖാരി)

## എങ്ങനെ സക്കാത്ത് നൽകണം?

പണക്കാരന്റെ ഔദാര്യമല്ല, പ്രസ്തുത പാവപ്പെട്ടവന്റെ അവകാശമാണ് സക്കാത്തെന്ന് നാം മനസ്സിലാക്കി. ദരിദ്രന് അഭിമാനക്ഷതമുണ്ടാക്കിക്കൊണ്ടല്ല അവന്റെ അവകാശമായ സക്കാത്ത് അവന്റെ കൈകളിലെത്തിച്ചേരേണ്ടത്. സക്കാത്ത് നൽകുവാൻ ബാധ്യതയുള്ളവരിൽ നിന്ന് അത് വസൂലാക്കി അർഹരായവരുടെ അവശതകൾ പരിഹരിക്കുവാനുള്ള മാർഗങ്ങളുണ്ടാക്കുവാനാണ് മുഹമ്മദ് നബി (സ) യോട് അല്ലാഹു കൽപ്പച്ചത്. അവരെ ശുദ്ധീകരിക്കുകയും അവരെ സംസ്ക്കരിക്കുകയും, ചെയ്യാനുതകുന്ന ദാനം അവരുടെ സ്വത്തുക്കളിൽനിന്ന് വാങ്ങുകയും അവർക്കുവേണ്ടി (അനുഗ്രഹത്തിനായി) പ്രാർത്ഥിക്കുകയും ചെയ്യുക." (ഖുർആൻ 9:103).

മുഹമ്മദ് നബി (സ) അനുചരനായ മുആദ്ബ്നു ജബലിനെ തന്റെ പ്രതിനിധിയായി യമനിലേക്ക് അയച്ചപ്പോൾ നൽകിയ നിർദ്ദേശത്തിൽ ഇങ്ങനെ കാണാം. "അവരിലെ ധനികരിൽ നിന്ന് വാങ്ങി ദരിദ്രർക്കിടയിൽ വിതരണം ചെയ്യുന്ന സ്വദഖ അല്ലാഹു അവർക്ക് അല്ലാഹു അവർക്ക് നിർബന്ധമാക്കിയിരിക്കുന്നുവെന്ന് അവരെ അറിയിക്കുക. അതിലും അവർനിന്ന് അനുസ

രിച്ചാൽ അവരുടെ ധനത്തിൽ മുന്തിയതു നോക്കി വസൂലാക്കാൻ പാടില്ല. അക്രമിക്കപ്പെട്ടവന്റെ പ്രാർത്ഥന നീ ഭയപ്പെടണം. കാരണം അതിന്റേയും അല്ലാഹുവിന്റേയുമിടയിൽ ഒരു മറയുമില്ല." (ബുഖാരി)

പ്രവാചക (സ)ന്റെ വിയോഗത്തിനുശേഷം സക്കാത്ത് നൽകുവാൻ വിസമ്മതിച്ചവർക്കതിരെ യുദ്ധത്തിന് പുറപ്പെടുരകയാണ് ഒന്നാം ഖലീഫ ആബൂബക്കർ (റ) ചെയ്തതെന്നതിൽനിന്ന് ഇതിന്റെ പ്രാധാന്യം സുതരാം ബോധ്യപ്പെടുന്നുണ്ട്. ഇന്ന് നമ്മുടെ സമൂഹത്തിൽ സക്കാത്തിന്റെ പേരിൽ നിലനിൽക്കുന്ന സമ്പ്രദായം തീരെ ഇസ്‌ലാമികമല്ലെന്ന് പറയാതെ വയ്യ. പണക്കാർ പാവപ്പെട്ടവർക്ക് എറിഞ്ഞുകൊടുക്കുന്ന നാണയത്തുട്ടുകളാണ് സക്കാത്ത് എന്ന ധാരണ സൃഷ്ടിച്ചത് മുസ്‌ലീംകളുടെ ചെയ്തികൾ തന്നെയാണ്. അവശരുടെ പ്രശ്നങ്ങൾ പരിഹരിക്കുവാൻ വേണ്ടിയുള്ള മഹത്തും ശാസ്ത്രീയവുമായ സംവിധാനമാണ് സക്കാത്ത്. ഈ സംവിധാനം പ്രവാചകൻ (സ) പഠിപ്പിച്ച രീതിയിൽ നടപ്പാക്കിയപ്പോൾ സമൂഹത്തിൽ സകാത്ത് വാങ്ങുവാൻ ആരുമില്ലാത്ത അവസ്ഥ സംജാതമായിരുന്നുവെന്ന് ഇസ്‌ലാമിക ചരിത്രം നമ്മെ പഠിപ്പിക്കുന്നുണ്ട്. ഉജ്ജ്വലമായ പൂർവ്വീകരുടെ ചരിത്രം നമുക്ക് പാഠമാ

കണം. അതേപോലെ സക്കാത്ത് സംഭരിച്ച് അർഹത യുള്ളവർക്ക് വിതരണം ചെയ്യുകയും അഗതികളുടെ പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടാക്കുകയും ചെയ്യാൻ നമുക്ക് കഴിയണം. അല്ലാഹു അനുഗ്രഹിക്കട്ടെ.

**ആർക്കാണ് സക്കാത്ത് നൽകേണ്ടത്?**

"സക്കാത്ത് മുതലുകൾ (നൽകേണ്ടത്) ദരിദ്ര ന്മാർക്കും, അഗതികൾക്കും, അതിന്റെ കാര്യത്തിൽ പ്രവർത്തിക്കുന്നവർക്കും (ഇസ്‌ലാമുമായി) മനസ്സുകൾ ഇണക്കപ്പെട്ടവർക്കും, അടിമകളുടെ മോചനത്തിന്റെ കാര്യത്തിലും കടംകൊണ്ട് വിഷമിക്കുന്നവർക്കും അല്ലാ ഹുവിന്റെ മാർഗത്തിലും വഴിപോക്കന്നും മാത്രമാണ്. അല്ലാഹുവിങ്കൽ നിന്നു നിശ്ചയിക്കപ്പെട്ടതത്രെ ഇത്.

അല്ലാഹു എല്ലം അറിയുന്നവനും യുക്തിമാനു മാണ്." (ഖുർആൻ 9:60)

സമൂഹത്തിൽ സക്കാത്തിനർഹരായവരെ കണ്ടെത്തി അവരുടെ അവശതകൾ പരിഹരിക്കുന്ന രീതിയാണ് ഇടപ്പള്ളി ടോൾ സലഫി മസ്ജിത്ത് സക്കാത്ത് കമ്മിറ്റി ചെയ്യുന്നത്. അതിന്ന് കഴിയുന്ന രീതി യിൽ കമ്മിറ്റിയിലൂടെ സക്കാത്ത് നൽകിയവർക്കു വേണ്ടി അതിന്റെ ഗുണഭോക്താക്കളെല്ലാം പ്രാർത്ഥിച്ചു

കൊണ്ടിരിക്കുന്നുണ്ട്. കരുണാനിധിയായ നാഥാ... നിന്റെ കൽപനപ്രകാരം തന്നെ സകക്കാത്ത് നൽകി തങ്ങളുടെ സമ്പത്ത് ശുദ്ധീകരിച്ചവർക്ക് നീ അഭിവൃദ്ധി നൽകുകയും ഞങ്ങളെയെല്ലാം സ്വർഗത്തിൽ ഒരുമിച്ചു കൂട്ടുകയും ചെയ്യണമേ... (ആമീൻ).

**അഭ്യർത്ഥന:** കഴിഞ്ഞ വർഷത്തിനേക്കാൾ സജീവവും കാര്യക്ഷമവുമായി ഈ വർഷവും സക്കാത്ത് സംഭരിച്ച് വിതരണം ചെയ്യണമെന്നാണ് ഇടപ്പള്ളി ടോൾ സലഫി ജുമാസ്ജിദി സക്കാത്ത് കമ്മിറ്റി കരുതുന്നത്. നിങ്ങളുടെയെല്ലാം സക്കാത്ത് കൃത്യമായി കണക്കാക്കി കമ്മറ്റിയെ ഏൽപിക്കുകയാണെങ്കിൽ അത് പ്രവാചകൻ (സ) പഠിപ്പിച്ച രീതിയിൽ വിതരണം ചെയ്യാൻ സാധിക്കും.

ഖുർആനും സുന്നത്തും പഠിപ്പിച്ച രീതിയിലുള്ള സക്കാത്ത് സമ്പ്രദായം നടപ്പിൽ വരുത്തുവാനുള്ള ഈ സംരംഭത്തോട് പൂർണ്ണമായും സഹകരിക്കണമെന്നഭ്യർത്ഥിക്കുന്നു. അല്ലാഹുവേ, നീ ഞങ്ങളുടെ സൽക്കാരകർമ്മങ്ങൾ സ്വീകരിക്കേണമേ (ആമീൻ)

